

# ജലദേവത

കോന്നിയൂർ നരേന്ദ്രനാഥ്

**ആ**റ്റുവഞ്ചിയുടെ തളിരിലകൾ തികഞ്ഞ പച്ചനിറം പ്രാപിച്ചുവരുന്നതേയുള്ളു. ഇടയ്ക്കിടെ കുനിഞ്ഞു നില്ക്കുന്ന ചില്ലകളിൽ തവിട്ടുനിറമുള്ള തളിരുകൾ തൊങ്ങൽപോലെ തൂങ്ങിക്കിടക്കുന്നുണ്ട്. തുലാവർഷമേറ്റ് നവചൈതന്യം പ്രസരിപ്പിച്ചുകൊണ്ടാണ് മരമായ മരമൊക്കെ നില്ക്കുന്നത്. ആറ് നിറഞ്ഞ് ഒഴുകുകയാണ്. തെളിഞ്ഞ് നല്ല തണുപ്പുള്ള വെള്ളം. മുകളിലത്തെ നീലനിറമൊത്ത അംബരം അതിൽ പ്രതിബിംബിക്കുന്നു. അപൂർവ്വമായി അങ്ങുമിങ്ങും ആകാശത്തിൽ അലഞ്ഞുതിരിയുന്നുണ്ട് വെള്ളിമേഘങ്ങൾ.

നേരം മദ്ധ്യാഹ്നത്തോടടുത്തിരിക്കും. വെയിലിനുമുണ്ട് വല്ലാത്ത ഒരു വശ്യത. ഇടയ്ക്കിടെ അലസമായി വീശുന്ന കാററ് ആറിന്റെ ഇരുകരയ്ക്കുമുള്ള പച്ചിലച്ചാർത്തുകളെ ഇക്കിളിയിടുന്നു. വിശദീകരിക്കാനാവാത്ത വിവിധ ശബ്ദങ്ങൾ പതിഞ്ഞമട്ടിൽ കേൾക്കാനുമുണ്ട് ആ സന്ദർഭങ്ങളിൽ.

സോമൻ പടികളിറങ്ങി വെള്ളത്തിന്റെ വക്കിലെത്തി. ആറിന്റെ അക്കരെ കുളിക്കാൻ സാധാരണ കാണാറുള്ള തിരക്കൊന്നുമില്ല. തിരക്കില്ലെന്നു തന്നെയല്ല അവിടമൊക്കെ ശൂന്യമാണ്. അതിരാവിലെ മുതൽ മദ്ധ്യാഹ്നത്തോടടുത്തുവരെ അവിടെ സാധാരണ എത്ര സജീവമാണ് എന്ന് അയാൾക്ക് അനുഭവമാണ്. തുണി നനയ്ക്കുന്ന ശബ്ദത്തിന്റെ പ്രതിധ്വനികൾ അവിടെ എപ്പോഴും മുഴങ്ങാറുണ്ട്. വെള്ളത്തിൽ നീന്തിക്കളിക്കുന്ന വികൃതിക്കുട്ടികളുടെ വിളികളും വെള്ളത്തിൽ പതച്ച് ഇടിമുഴക്കം പോലെ ശബ്ദമുണ്ടാക്കുന്ന ചെറുപ്പക്കാരുടെ നേരമ്പോക്കുകളും ചിരികളും കൊണ്ടും അന്തരീക്ഷം മുഖരിതമായിരിക്കും. മുലക്കച്ചകെട്ടി മുങ്ങിക്കളിക്കുന്ന തരുണീമണികളുടെ ജലക്രീഡകൾ. അതൊക്കെ നോക്കിനില്ക്കാൻ എത്ര രസമാണ്! ഇപ്പോൾ അതൊന്നുമില്ല. എത്ര ശാന്തമാണ് അവിടം. എത്ര നിശ്ചലമാണ് ആ അന്തരീക്ഷം.

പടിയിറങ്ങി ആററിൽനിന്ന് രണ്ടു കൈകളും കൂട്ടി കുമ്പിളുണ്ടാക്കി അയാൾ വെള്ളം കോരിനോക്കി. എത്ര ശുദ്ധമായ ജലം! സ്ഫടികംപോലുള്ള വെള്ളത്തിനടിയിൽ, ഉള്ളംകയ്യിലെ രേഖകൾ കൂടുതൽ വലുതായി കണ്ടു. ചെറുതേന്റെ നിറമൊത്ത കൈരേഖകൾ. അയാൾ വെള്ളം മുഖത്ത് ഒഴിച്ചു. എന്തൊരു തണുപ്പ്! ശരീരമാസകലം കുളിരു കോരിയിടുന്നതുപോലെ ഒരു തോന്നൽ. കുനിഞ്ഞു നിന്നിരുന്ന സോമൻ പതുക്കെ നിവർന്നു. ആററിനക്കരെ തെങ്ങിൻതോപ്പുകൾക്കപ്പുറത്ത് അങ്ങ് അകലെ ഉയർന്നു നില്ക്കുന്ന കുന്നിൻപുറങ്ങളുടെ രേഖകൾ നീലിച്ചുകാണാം. അതിലൊന്നിൽ കറുത്ത പാറക്കെട്ടിൽക്കൂടി ഒലിച്ചിറങ്ങുന്ന വെള്ളം വെയിലേററ് തിളങ്ങുകയാണ്.

എങ്ങും നിശ്ശബ്ദത.

എങ്ങും കനത്ത ശാന്തത.

പ്രപഞ്ചത്തിന്റെ ശാന്തിയിൽ അയാൾ അറിയാതെ ലയിച്ചു ചേരുകയാണെന്നു തോന്നി.

സുഖമായി നിദ്രചെയ്യുന്ന കുഞ്ഞിനെ ഉണർത്താതെ മുറിയിലേക്ക് കടന്നുചെല്ലുന്ന വാത്സല്യനിധിയായ ഒരമ്മയെപ്പോലെ ഒരു കൊച്ചുകാററ് അവിടെക്കൂടി കടന്നുപോയി. ആററുവഞ്ചിയുടെ ഇളംതളിരുകൾ അനങ്ങിയില്ല. സ്ഫടികസമമായ ആററുവെള്ളത്തിൽ കൊച്ചലകൾ ഉണ്ടായില്ല. എങ്കിലും സോമന്റെ ശരീരത്തിൽ അതുല്യമായ ആനന്ദത്തിന്റെ അലകൾ അതു സൃഷ്ടിച്ചു.

ആ ആനന്ദം അയാളെ ഉണർത്തി. അയാൾ ദീർഘമായി ശ്വസിച്ചു.

എന്തൊരു വാസന! വിടർന്നുവരുന്ന വാടാത്ത മുല്ലപ്പൂവിന്റെ വാസന. പൂക്കൾകൊണ്ടു പൊതിഞ്ഞുനില്ക്കുന്ന മുല്ലവള്ളിക്കുടിലിൽ ഇരുന്നാൽ ഉണ്ടാകുന്ന വാസന!

അയാൾ വീണ്ടും ശ്വസിച്ചു. ഇങ്ങനെയൊരു വാസനയുണ്ടോ?

ആരോ സ്ത്രീകൾ കടവിലേക്ക് കുളിക്കാനായി വരുകയായിരിക്കാം. അയാൾ തിരിഞ്ഞുനോക്കി. ആരും അവിടെങ്ങുമില്ല. ആരുടേയും കാൽപ്പെരുമാററം കേൾക്കാനുമില്ല. ഇതെവിടെനിന്നാണ് ഈ വാസന? സുഗന്ധത്തിന് മാദകത്വമുണ്ടെന്ന് അയാൾ അനുഭവിച്ചറിയുന്നത് ഇന്നാണ്. അയാളുടെ ചുററുമുള്ള ലോകം കൂടുതൽ പ്രകാശമുള്ളതായി അയാൾക്കു തോന്നിത്തുടങ്ങി.

വീണ്ടും അതാ ആദ്യത്തെ മാതിരി ഒരു മന്ദമാരുതൻ! അടിച്ചുകയറി വന്നതുപോലെ അതാ മുല്ലപ്പൂവിന്റെ പരിമളം മാഞ്ഞുകഴിഞ്ഞു.

സോമൻ കുളക്കടവിലെ പടിയിൽ ഇരുന്നു. അയാൾ കുളിക്കാൻ വന്നതാണെന്ന കാര്യം വിസ്മരിച്ചു. ചിന്തമുഴവൻ ആ പരിസരത്തേപ്പററിയും പരിമളത്തേക്കുറിച്ചും ആയി.

അന്നൊരിക്കൽ,– അയാളുടെ ചിന്തകൾ കാടുകയറുകയാണ്– അതെ! ആ രംഗം അയാളുടെ സ്മരണയിൽ തെളിയുകയാണ്– അയാളെ അത്യധികം ആകർഷിച്ചിരുന്ന കമല അയാളുടെ അടുത്തുവന്നപ്പോൾ ഇതുപോലെ ഒരനുഭവം ഉണ്ടായതാണ്. അന്നും അയാളുടെ ഹൃദയം ഇതുപോലെ നിയന്ത്രണാതീതമായി തുടിച്ചതാണ്. അവളുടെ ചുരുണ്ടുകറുത്ത തലമുടിക്കെട്ടിൽ അണിഞ്ഞിരുന്ന മുല്ലപ്പൂവിന്റെ മണം അയാളുടെ മൂക്കിനുള്ളിൽ നിറഞ്ഞു നിന്നതാണ്. അന്നാണ് ജീവിതത്തിൽ ആദ്യമായി അയാളുടെ ഹൃദയം മന്ത്രിച്ചത് - "കമല സുന്ദരിയാണ്; കമല നിനക്കുള്ളതാണ്; നിനക്കുമാത്രം!"

അയാളോട് ഏററവും അടുത്ത് നിന്നിരുന്ന അവളോട് എന്തു പറയണമെന്നറിയാതെ, മൂഢനായി, മൂകനായി അയാൾ നിന്നു. അനേകം ദിനരാത്രങ്ങളിൽ ആലോചിച്ച് അടുക്കിയൊതുക്കി അഴകോടെ നിർത്തിയിരുന്ന വികാരം നിറഞ്ഞ വാക്കുകൾ ആ സന്ദർഭത്തിൽ അയാളുടെ ഹൃദയത്തിൽനിന്ന് അപ്പാടെ മാഞ്ഞുപോയിരുന്നു. മണ്ണിലേക്ക് മുഖം കുനിച്ച്, അതാ ആ നില്ക്കുന്ന ആററുവഞ്ചിത്തളിരുകൾപോലെ, അവിടെ നിന്നിരുന്ന അവളെ അയാൾ ഓർമ്മിച്ചു. അവളുടെ മുല്ലപ്പൂമാലയണിഞ്ഞ മുടിക്കെട്ടുമാത്രം പരവശത വളർത്തിക്കൊണ്ട് പരിമളം പരത്തുകയാണ്.

അങ്ങിനെ അധികനേരം അവർക്ക് തനിച്ച് നില്ക്കേണ്ടിവന്നില്ല. അവളുടെ കുസൃതിക്കാരിയായ അനിയത്തി അവിടേക്ക് കടന്നുവന്നു. അവളോട് തനിച്ചു യാത്രചോദിക്കാൻചെന്ന അയാൾ അതൊന്നും ചെയ്യാതെയല്ലേ മടങ്ങിയത്?

അവൾ ഇന്നെവിടെയാണ്?

കമല...കമല...

ഇന്നലെയാണ് അയാൾ മടങ്ങിയെത്തിയത്. ജീവിതം അയാളെ ഇക്കഴിഞ്ഞ ഏഴുകൊല്ലങ്ങളായി എവിടെയെല്ലാം കൊണ്ടുപോയി, വീടും നാടുമായുള്ള ബന്ധമൊക്കെ വിടർത്തി ജീവിക്കാനൊരു വഴി കണ്ടെത്താൻ അയാൾ എവിടെയെല്ലാം അലഞ്ഞുതിരിഞ്ഞു. ഇതാ തേടിയ കാര്യം നേടിയിട്ട് അയാൾ തിരിച്ചെത്തിയിരിക്കുകയാണ്.

പടിയിൽ ഇരുന്നുകൊണ്ട് ആററിനക്കരെ, വാഴക്കൂട്ടങ്ങളുടെ ഇടയിൽക്കൂടെ അവിടെ കാണുന്ന വീട്; അതാണ് കമലയുടെ വീട്. അവൾ അവിടെ കാണും. അന്നത്തെപ്പോലെ ഇന്ന് അവളെ കാണുമ്പോൾ അയാൾ മൂഢനായി നില്ക്കുകയില്ല.

സോമന്റെ ചുണ്ടിൽ പുഞ്ചിരിയുടെ പ്രകാശം പരന്നു.

ഇനി പറയാനുള്ളതൊക്കെ ആണത്തത്തോടെ തുറന്നു പറയും. പറയാനുള്ള ശക്തി അയാൾക്കുണ്ട്.

കാററിൽ ചാഞ്ചാടുന്ന വാഴയിലകളുടെ ഇടയിലൂടെ അയാൾ നോക്കിക്കൊണ്ട് എഴുന്നേററ്, ആററിലേക്ക് ഇറങ്ങി. കഴിയുന്നതും നേരത്തെ കുളിച്ചുകയറിയിട്ട് അങ്ങോട്ടു പോകണം. അവളോട് പറയാനുള്ളതൊക്കെ മറക്കാതെ പറയാൻ മനസ്സിൽ ഉറപ്പിച്ചു കരുതിയിട്ടുണ്ട്.

തണുത്ത ആററുവെള്ളത്തിൽ നല്ലതുപോലെ അയാൾ മുങ്ങിയിട്ട് നിവന്നുനിന്നു.

“ചേട്ടാ!”– ആരോ അയാളെ വിളിച്ചതുപോലെ തോന്നി.

സോമൻ ശ്രദ്ധിച്ചു. ആരും അടുത്തില്ല. എങ്കിലും നല്ലതുപോലെ അയാൾ അതു കേട്ടു.

“ചേട്ടാ!” – പരിചിതമായ ശബ്ദം.

മാദകമധുരമായ മുല്ലപ്പൂവിന്റെ പരിമളം! അടുത്തെങ്ങും ഒരു മനുഷ്യജീവിയുമില്ല. ആററുവഞ്ചിയുടെ ചില്ലകൾ അനങ്ങുന്നില്ല. നീലാംബരത്തിൽക്കൂടി നിശ്ശബ്ദമായി വെള്ളിമേഘം നീങ്ങിക്കൊണ്ടിരിക്കുന്നു. സോമൻ വെള്ളത്തിൽ വീണ്ടും മുങ്ങിയിട്ട് നിവന്നുനിന്നു.

“എന്നെ തിരക്കിയോ ചേട്ടൻ?”

അയാളുടെ ചെവിയിൽ സുപരിചിതമായ ആ ശബ്ദം വീണ്ടും വന്നലച്ചു. ആരോ അയാളെ മനഃപൂർവ്വം പരീക്ഷിക്കുകയാണോ? “ആരാണ്?” – ഉറക്കെ ചോദിക്കാൻ അയാൾ ആശിച്ചു.

“എന്നെ തിരക്കിയോ?” – വീണ്ടും ആ പഞ്ചാരസ്വരം.

എവിടെനിന്നെന്നറിഞ്ഞുകൂടാ. ആരാണ് പറയുന്നതെന്നറിഞ്ഞുകൂടാ. എന്തിനാണിങ്ങനെ പരീക്ഷിക്കുന്നത്?

വേഗം വെള്ളത്തിൽനിന്ന് കരയ്ക്കുകയറി അയാൾ തുവർത്തിത്തുടങ്ങി.

തുവർത്തിക്കഴിഞ്ഞ് രണ്ടു പടി കയറി അയാൾ നിന്നു. ആരോ അയാളുടെ തോളിൽ പതുക്കെ സ്പർശിച്ചു. സോമൻ വെട്ടിത്തിരിഞ്ഞു. ആരുമില്ല. ഒരു മനുഷ്യജീവിയുമില്ല.

“ഞാനാണ് കമല!”–

“കമല!”– അയാൾ ഏററുപറഞ്ഞു.

“അതെ! കമല! ചേട്ടന്റെ കമല തന്നെ.”

അയാൾ വ്യക്തമായിട്ടാണ് അതു കേട്ടത്. സംശയത്തിന് കാര്യമില്ല. അയാളുടെ കണ്ണുകളെ വിശ്വസിക്കാൻ അയാൾക്കു കഴിഞ്ഞില്ല. ഇതെന്താണ് മതിഭ്രമമോ? അയാൾ അറിയാതെ വിറച്ചു.

“ഞാൻതന്നെയാണ് ചേട്ടാ! കമല”– ആ വാക്കുകളിൽ ശോകം നിറഞ്ഞിരുന്നു. വേദനിച്ചു വിമ്മിഷ്ടപ്പെട്ടാണ് ആ വാക്കുകൾ പുറത്തുവന്നതെന്ന് സ്പഷ്ടമാണ്.

“ചേട്ടൻ ഭയപ്പെടരുത്. ചേട്ടന്റെ കമലയാണ്.”

“എനിക്കു വിശ്വസിക്കാൻ മേല!......”

“വിശ്വസിക്കൂ! എന്റെ ചേട്ടൻ വിശ്വസിക്കൂ!”

അരോഗദൃഢഗാത്രനായ ആ യുവാവ് ഭയംകൊണ്ടു വിറയ്ക്കുകയാണ്.

“ചേട്ടനുവേണ്ടി ഞാൻ കാത്തിരിക്കുകയാണ്.”– ഗൾഗദത്തിൽ മുങ്ങിക്കുളിച്ച വാക്കുകൾ. “എന്നെ വിശ്വസിക്കണം. ഞാനിവിടെത്തന്നെയുണ്ട്.” അയാളുടെ തോളിൽ വിയർപ്പുംപൊടിച്ചു തണുത്തിരുന്ന കൈകൾ സ്പർശിച്ചു എന്നയാൾക്കു തോന്നി. ഏറ്റവും അടുത്തു നില്ക്കുന്ന ഒരാളുടെ ഭാവം അയാൾക്കനുഭവപ്പെട്ടു. “എന്നെ ഭയപ്പെടാതിരിക്കൂ ചേട്ടാ; ഇതു ഞാനാണ്; ചേട്ടന്റെ മാത്രമായ കമല!”

എന്തു ചെയ്യണമെന്നറിയാതെ അയാൾ വിഷമിച്ചുനില്ക്കുകയാണ്. ഇതെന്തൊരു അനുഭവമാണ്! ഇതെന്തൊരു സംഭവമാണ്!

“അന്ന് എന്നെ വിട്ടുപിരിഞ്ഞശേഷം നടന്ന സംഭവങ്ങളൊന്നും ചേട്ടനറിഞ്ഞിട്ടില്ലേ?”

“ഇല്ല!”– അയാൾ അറിയാതെ പറഞ്ഞു.

“എങ്കിൽ ഞാൻ പറയാം. അല്പമൊന്നു നിന്നാൽ മതി.”

സോമൻ വിവശനായി പടിയിൽ ഇരുന്നു. അയാൾക്കു തെററു പററിയിരിക്കുകയാണോ? ഇതു് മതിവിഭ്രമമാണോ? ഒന്നും ഒരു തിട്ടവുമില്ല.

“ചേട്ടൻ പോയതിനുശേഷം എന്റെ വിവാഹം...എത്രയെത്ര ആലോചനകൾ വന്നെന്നോ? ഞാൻ എല്ലാം തട്ടിയൊഴിഞ്ഞുകൂടി. അവസാനം അന്ന് എല്ലാവരുംകൂടി ഉറപ്പിച്ചു. എനിക്കതിൽനിന്ന് രക്ഷപ്പെട്ടുനില്ക്കാൻ വയ്യാത്ത നിലയായി...എന്നെ... എന്റെ ചേട്ടനല്ലാതെ മറെറാരാളിനു് ഞാൻ എങ്ങിനെ സമർപ്പിക്കും?...എന്റെ സകലതും...എന്റെ എല്ലാം ചേട്ടനാണ്...” വിമ്മി വിമ്മിക്കരയുന്ന ശബ്ദം...

സോമൻ മിണ്ടിയില്ല.

“ഞാൻ അതിൽനിന്നു രക്ഷപ്പെട്ടു ചേട്ടാ ഒടുവിൽ...ഇതാ! ഈ കയമാണ് എന്നെ രക്ഷിച്ചതു്...എന്റെ ചേട്ടനുവേണ്ടിയെന്നെ രക്ഷിച്ചതു് ഈ ആറാണ്...ഒരു അർദ്ധരാത്രിയിൽ ഞാൻ...

“നീ അതിൽ ചാടി മരിച്ചോ?”

“അതിൽ ചാടി എന്നതു ശരിയാണ്... എന്നാൽ...എന്റെ ശരീരമേ അതിലെനിക്കു നഷ്ടമായുള്ളു...” ഞാൻ അതിനുശേഷം ഇവിടെ ചേട്ടനേയും പ്രതീക്ഷിച്ചു കഴിയുകയായിരുന്നു...ഇന്ന് എനിക്കു പുണ്യദിനമാണ്. ഞാൻ എന്റെ സർവ്വസ്വവുമായ ചേട്ടനെ വീണ്ടും കണ്ടുമുട്ടി.”

വീണ്ടും ദീർഘമായ നിശ്ശബ്ദത.

അതിവേഗത്തിലിടിക്കുന്ന അയാളുടെ ഹൃദയത്തിന്റെ ശബ്ദം അവിടെ പ്രതിധ്വനിക്കുന്നതുപോലെ തോന്നി.

കമലയുമായി അയാൾക്കുണ്ടായിരുന്ന ബന്ധത്തെക്കുറിച്ച് അയാൾക്ക് ഒരു സംശയവുമില്ല. ആർത്തിയോട്ട് നാട്ടിലേക്കു് അയാൾ മടങ്ങിവന്നതു് അവളെ സ്വന്തമാക്കാനായിട്ടല്ലേ? അനേകനാളായി അയാൾ സ്വപ്നം കണ്ടിരുന്ന കാര്യങ്ങളെല്ലാം സാധിക്കുന്നതിനായിട്ടല്ലേ? അയാൾ അതെല്ലാം ഓർമ്മിച്ചു. ഇന്ന് ഇക്കേട്ടതിൽനിന്നെന്താണ് വിചാരിക്കേണ്ടതു്? ആശകളൊന്നും ഇനി സാധിക്കാൻ പോകുന്നില്ല. അയാൾ കെട്ടിയുയർത്തിയ ദന്തഗോപുരം അപ്പാടെ നിലംപതിക്കുകയാണ്. എല്ലാം തകർന്നു തരിപ്പണമാവുകയാണ്. ആശയും ആവേശവും എല്ലാം അഗാധതയിലേക്കു് ആണ്ടുപോകുകയാണ്. വിജയത്തിന്റെ ചെങ്കൊടി ഉയർന്നു കാണാൻ കൊതിച്ചിരുന്നിടത്തു് പരാജയത്തിന്റെ കരിങ്കൊടി ഉയർന്നിരിക്കുകയാണ്...

സോമൻെറ കണ്ണുകൾ നിറഞ്ഞു് ധാരധാരയായി ഒഴുകിത്തുടങ്ങി....

തണുത്ത കൈകൾ അശ്രുകണങ്ങൾ തുടക്കുന്നതു് അയാൾ അറിഞ്ഞു. ഗൾഗദത്തിനിടയിൽ അവളുടെ വാക്കുകൾ അയാൾ കേട്ടു.

“വേദനിക്കരുതു് ചേട്ടാ! വേദനിക്കരുതു്. ചേട്ടനു് ഒന്നും നഷ്ടമായിട്ടില്ല. എന്നെ ഞാൻ ചേട്ടനു നഷ്ടമാക്കിയിട്ടില്ല.”

“ഇല്ലേ? ഇല്ലേ?...എങ്കിൽ...”

“ഇല്ല. അതു സാദ്ധ്യമല്ല. ചേട്ടനുമുമ്പിൽ എനിക്കു അണിഞ്ഞൊരുങ്ങി സരൂപിയായി നടക്കാൻ ആവില്ല. ഞാനിന്ന് മറ്റൊരു മണ്ഡലത്തിലാണ്. ചേട്ടനും മററുള്ളവരും കഴിഞ്ഞുകൂടുന്ന മണ്ഡലത്തിൽനിന്ന് ഭിന്നമായ മറെറാരു മണ്ഡലത്തിൽ...”

പിന്നെ നാം തമ്മിൽ എങ്ങിനെ ഒന്നിച്ചു കഴിയും?”

ദീർഘമായ നിശ്ശബ്ദത.

“അതിനു മാർഗ്ഗമുണ്ട്.”– അവസാനം അയാൾ ആ വാക്കുകൾ കേട്ടാണ് വേദനയിൽനിന്നുണർന്നതു്.

“എനിക്കു് ഈ മണ്ഡലംവിട്ട് മടങ്ങിവരാൻ പററുകയില്ല. സാധ്യമല്ല. ആശയുണ്ടെങ്കിൽതന്നെ വഴിയില്ല...എന്നാൽ... എന്റെ ചേട്ടനു്...ഇങ്ങോട്ടുവരാൻ സാധിക്കും...എന്നോടൊത്തുചേരാൻ സാധിക്കും.”

അയാൾ മിണ്ടിയില്ല.

“നാം തമ്മിൽ അകന്നുനില്ക്കുന്നതിന്റെ കാരണം, നമുക്കു തമ്മിൽ നമ്മുടെയിടയിൽ മറയിട്ടിരിക്കുന്നതു് ചേട്ടന്റെ ഈ ശരീരമാണ്...”

അയാൾ അതുകേട്ട് വിറച്ചു.

“അതു്...ആ ശരീരം...ആ മറ നീക്കിയാൽ...നാം ഒന്നാകും. ആശകൾ പൂർത്തിയാകും. അതിനു് ആഗ്രഹമില്ലേ? എന്നെ നേരിട്ടുന്നതിനായി എന്തു ചെയ്യാനും ചേട്ടൻ തയ്യാറല്ലേ?”– അതൊരു ദയനീയമായ യാചനയായിരുന്നു.

എന്തു ചെയ്യണമെന്നറിയാതെ സോമൻ പകച്ചുനിന്നു. സകല ശക്തികളും സംഭരിച്ചു് അയാൾ കടവിന്റെ പടികൾ കയറി എങ്ങോട്ടെന്നില്ലാതെ ഓടി. എന്തൊരു ഓട്ടം!...

“ചേട്ടാ! ചേട്ടാ!...എൻെറ ചേട്ടാ!”... ആ വിളികൾ അയാളെ പിൻതുടരുന്നുണ്ടായിരുന്നു.

ആററുവക്കത്തെ മരങ്ങളും ഈഞ്ചപ്പടപ്പുകളും ആററുവഞ്ചിയും പിടിച്ചു് ഉലച്ചുകൊണ്ടു് കടുത്ത കാററു വീശി. അതിന്റെ മൂളൽ അന്തരീക്ഷത്തെ പ്രകമ്പനം കൊള്ളിച്ചു. കരയ്ക്കുകിടന്നിരുന്ന കറുത്തുണങ്ങിയ കരിയിലകൾ ആറ്റിലേക്കു് പറന്നുവീണ് അങ്ങുമിങ്ങും ഒഴുകിത്തുടങ്ങി.

ആറാമത്തെ ദിവസം പ്രഭാതത്തിൽ കടവിൽ കുളിക്കാനെത്തിയ ആദ്യത്തെ ആളുകൾ കണ്ടതു് ആ കയത്തിൻെറ മുകൾപ്പരപ്പിൽ ഓളത്തിനൊപ്പിച്ചു് നീങ്ങിക്കൊണ്ടിരുന്ന സോമന്റെ മൃതദേഹമായിരുന്നു. പ്രഭാതസൂര്യന്റെ പൊൻകതിരുകൾ തലോടിക്കൊണ്ടിരുന്ന അതിൽ ആററുവക്കത്തെ ഇലഞ്ഞിമരങ്ങൾ പുഷ്പാഭിഷേകം ചെയ്തിരുന്നു.

——